പ്രതിവാരപ്രഭാഷണം (The Sermon for the week)

# ക്രിസ്തുനാഥൻെറ പ്രത്യേകമായ പ്രാർത്ഥനാ വാഗ്ദാനങ്ങൾ

(എം. ററി.)

"ഭൂമിയിൽ വച്ചു നിങ്ങളിൽ രണ്ടു പേർ യാചിക്കുന്ന ഏതു കാര്യത്തിലും ഐകമത്യപ്പെട്ടാൽ അതു് സ്വർഗ്ഗസ്ഥനായ എൻെറ പിതാവിങ്കൽ നിന്നു അവർക്കു ലഭിക്കും; രണ്ടോ മൂന്നോ പേർ എൻെറ നാമത്തിൽകൂടി വരുന്നേടത്തൊക്കെയും ഞാൻ അവരുടെ നടുവിൽ ഉണ്ടു്" എന്നും ഞാൻ നിങ്ങളോടു പറയുന്നു." വി: മത്തായി 18: 19-20)

പ്രാർത്ഥന എന്നു പറയുമ്പോൾ നാം പ്രധാനമായി ചിന്തിക്കുന്നതു് വ്യക്തിപരമായി നമുക്കു ദൈവവുമായുള്ള സംസർഗ്ഗത്തെക്കുറിച്ചാണു്. ഇതിനു ഏററവും സഹായകമായ വ്യവസ്ഥകൾ ഏകാന്തത ഏകാഗ്രത മുതലായവയാണു. പ്രാർത്ഥനയുടെ സർവ്വപ്രധാനമായ ഒരു വശമാണു് ഇതെന്നുള്ളതിനു സംശയമില്ല. "നീ പ്രാർത്ഥിക്കുമ്പോൾ അറയിൽ കടന്നു വാതിൽ അടച്ചു രഹസ്യത്തിലുള്ള നിൻെറ പിതാവിനോടു പ്രാർത്ഥിക്ക" എന്നു കർത്താവു പഠിപ്പിച്ചിട്ടുണ്ടു്. മനുഷ്യാത്മാവും ദൈവവുമായി ഹൃദയാന്തർഭാഗത്തു നടക്കുന്ന രഹസ്യ വ്യാപാരമാണു് പ്രാർത്ഥനയുടെ കാതലായ ഭാഗം. അതില്ലാത്ത പ്രാർത്ഥന പ്രാർത്ഥനയല്ല. എന്നാൽ ക്രിസ്തീയ പ്രാർത്ഥനയ്ക്കു പ്രധാനമായ മററു ചില വശങ്ങൾ കൂടി ഉണ്ടെന്നു നാം മനസ്സിലാക്കണം. പ്രാർത്ഥനയുടെ രഹസ്യവും വ്യക്തിപരവും ആയ വശത്തേക്കുറിച്ചു് ഊന്നിപ്പറഞ്ഞിട്ടുള്ള കർത്താവു തന്നെ ഒരുമിച്ചുള്ള പ്രാർത്ഥനയേക്കുറിച്ചും ശക്തിയായി ഉൽബോധിപ്പിച്ചിട്ടുണ്ടു്. ആദിമ ശിഷ്യന്മാർ ഒരുമിച്ചുകൂടി പ്രാർത്ഥിക്കുക പതിവായിരുന്നു. അപ്പോ. പ്രവൃത്തികൾ 1: 14 നോക്കുക. ഒരുമിച്ചുള്ള പ്രാർത്ഥനയുടെ പ്രാധാന്യത്തെക്കുറിച്ചു കർത്താവു ശക്തിയായി പഠിപ്പിക്കയും പരിശീലനം നൽകുകയും ചെയ്തിട്ടില്ലായിരുന്നെങ്കിൽ കർത്താവിൻെറ സ്വർഗ്ഗാരോഹണത്തിനു ശേഷം ശിഷ്യന്മാർ ആ പതിവു തുടങ്ങുകയില്ലായിരുന്നു. പ്രാർത്ഥന ദൈവവുമായുള്ള രഹസ്യസംസർഗ്ഗം മാത്രമാണെങ്കിൽ പിന്നെ എന്തുകൊണ്ടാണു് കർത്താവു ഒരുമിച്ചുള്ള പ്രാർത്ഥനയ്ക്കു് ഇത്ര വലിയ സ്ഥാനം നൽകിയതു്?

രണ്ടോ മൂന്നോ പേർ തൻെറ നാമത്തിൽ എവിടെക്കൂടിയാലും തൻെറ സാന്നിദ്ധ്യം അവരുടെ ഇടയിൽ ഉണ്ടായിരിക്കുമെന്നും അങ്ങനെ രണ്ടു പേർ ഐകമത്യപ്പെട്ടു ചോദിക്കുന്ന ഏതു കാര്യവും താൻ നൽകുമെന്നും വാഗ്ദാനം ചെയ്തിട്ടുള്ളതു എന്തുകൊണ്ടായിരിക്കും? കൂടുതൽ ആളുകൾ ഒരുമിച്ചു ചേർന്നാൽ ദൈവസന്നിധിയിൽ കൂടുതൽ സ്വാധീനം ചെലുത്താം എന്നു വിചാരിക്കുന്നതു ശരിയല്ല. മനുഷ്യർ തമ്മിലുള്ള ഇടപാടുകളിൽ അതു ശരിയായിരിക്കാം. എന്നാൽ സകലവും അറിയുന്നവനും തൻെറ സ്നേഹാധിക്യത്താൽ നമ്മുടെ യാചനകൾക്കുത്തരമരുളാൻ സദാ സന്നദ്ധനുമായ ദൈവതിരുമുമ്പിൽ ഇങ്ങനെയുള്ള മാർഗ്ഗങ്ങൾ പ്രയോഗിക്കേണ്ട ആവശ്യമേ ഇല്ല. പിന്നെ കർത്താവിൻെറ നാമത്തിൽ ഒരുമിച്ചുകൂടുകയും പ്രാർത്ഥനയിൽ ചോദിക്കുവാനുള്ള കാര്യത്തേക്കുറിച്ചു ഐകമത്യപ്പെടുകയും ചെയ്യുന്നതുകൊണ്ടു് എന്താണു സാധിക്കുന്നതു്? പ്രാർത്ഥനയ്ക്കു ദൈവം ഉത്തരമരുളാൻ ആവശ്യമായ വ്യവസ്ഥകൾ അതുമൂലം സംജാതമാകുന്നു. കർത്താവിൻെറ നാമത്തിൽ ഒരുമിച്ചു കൂടുക എന്നു പറഞ്ഞാൽ കർത്താവിൻെറ സാന്നിദ്ധ്യം സർവ്വോപരി അഭ്യർഹിച്ചുകൊണ്ടും തൻെറ ഹിതത്തെ മുൻനിറുത്തിക്കൊണ്ടും ഒരുമിച്ചു കൂടുക എന്നർത്ഥം. അങ്ങനെയുള്ളവർ അവരുടെ പ്രാർത്ഥനാവിഷയത്തിൽ ഐകമത്യപ്പെടുക എന്നു പറഞ്ഞാൽ അതു സംബന്ധിച്ചുള്ള ദൈവഹിതം കൂടുതലായി അറിയുവാനുള്ള സാദ്ധ്യത അവർക്കുണ്ടാകുന്നു എന്നാണർത്ഥം. വ്യക്തിപരമായി മാത്രം ചിന്തിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുമ്പോൾ സ്വാർത്ഥപരവും ഏകപക്ഷീയവുമായ ചിന്താഗതി പ്രബലപ്പെടുവാൻ ഇടയുണ്ടു്. ദൈവതിരുനാമവും ദൈവഹിതവും മുൻനിറുത്തി ജീവിക്കുവാൻ അഭ്യർഹിക്കുന്നവർ ഒരുമിച്ചു ചേർന്നു് ദൈവസന്നിധിയിൽ ഇരുന്നു ചിന്തിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നതു ദൈവഹിതം കണ്ടുപിടിക്കുവാൻ കൂടുതൽ സഹായകമായി ഭവിക്കുന്നു. താഴ്മയും സ്നേഹവും ഉണ്ടെങ്കിൽ മാത്രമേ ഇതു സാദ്ധ്യമാവൂ. താഴ്മയും സ്നേഹവും പ്രാർത്ഥനയ്ക്കു് അത്യന്താപേക്ഷിതവുമാണു്. കൂടാതെ, നമ്മുടെ വിശ്വാസം തണുത്തുപോകുകയും, ദൈവസാന്നിദ്ധ്യബോധം കുറഞ്ഞുവരികയും ചെയ്യുന്ന ഘട്ടങ്ങളിൽ വിശ്വാസികളായ സഹോദരന്മാരുടെ സാമീപ്യവും സംസർഗ്ഗവും നമുക്കു് ഉന്മേഷവും ഉത്തേജനവും നൽകുന്നു.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, എന്നു ദൈവത്തെ സംബോധന ചെയ്തു കൊണ്ടു് സ്വന്ത ആവശ്യങ്ങളെ മാത്രമല്ല, സഹോദരവർഗ്ഗത്തിൻെറ ആവശ്യങ്ങളെയും ദൈവസന്നിധിയിൽ സമർപ്പിക്കാൻ പഠിപ്പിച്ച കർത്താവു് ഒരുമിച്ചു കൂടിയുള്ള പ്രാർത്ഥനയ്ക്കു ക്രിസ്തീയ ജീവിതത്തിൽ കേന്ദ്രസ്ഥാനം കൽപ്പിച്ചിട്ടുണ്ടെന്നു പ്രത്യക്ഷമാണു്. സഹോദരന്മാർ ഒരുമിച്ചു വസിക്കുന്നതു സന്തോഷകരമായിരിക്കുന്നതുപോലെതന്നെ ഒരുമിച്ചു പ്രാർത്ഥിക്കുന്നതും തങ്ങളുടെ പിതാവിനെ മഹത്വപ്പെടുത്തുന്നതും സന്തോഷകരവും സ്വാഭാവികവുമാണു്. നമ്മുടെ പരസ്യാരാധനകളുടെ അടിസ്ഥാനമായ ഒരു വലിയ പരമാർത്ഥം ഇതാണു്. അതുകൊണ്ടു ഒരു ക്രിസ്ത്യാനിക്കു രഹസ്യവും വ്യക്തിപരവുമായ പ്രാർത്ഥനകൊണ്ടു മാത്രം തൃപ്തിപ്പെടാൻ കഴിയുന്നതല്ല.

---

ധ്യാനനിരതയും തത്വജ്ഞാനവും സ്വായത്തമാക്കിയാൽ ജീവിതത്തിൻെറ ഏകപക്ഷീയമായ പ്രാധാന്യസമർപ്പണത്തിനു് ഒരു ശമനം വരുമായിരുന്നു. റോമനും, ആംഗ്ളിക്കനും, ഗ്രീക്കനും, അർമ്മീനിയനും, എത്തിയോപ്പിയനും, ഇൻഡ്യനും, ചൈനാക്കാരനും, ജപ്പാൻകാരനും, അമേരിക്കനും പ്രത്യേകമായ ചില സംസ്കാരവിശേഷങ്ങളിലും സ്വഭാവവൈശിഷ്ട്യത്തിലും നേട്ടങ്ങളിലും പുരോഗതി പ്രാപിച്ചിട്ടുണ്ടു്. പരസ്പരം ആദരിക്കുകയും പഠിക്കുകയും ചെയ്യേണ്ട പലതുമുണ്ടെന്നു് ധരിച്ചു പ്രവർത്തിക്കുകയാണു് സഭാസഹകരണത്തിൻെറ മർമ്മപ്രധാനമായ സംഗതി. അങ്ങനെയുള്ള ഒരു വിശിഷ്ട തത്വത്തിലേക്കു നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്ന ആർച്ച് ബിഷപ്പു് ടെമ്പിളിൻെറ പ്രസ്താവന നാം വിസ്മരിക്കാതിരിക്കുന്നതു് പ്രയോജനപ്രദമായിരിക്കും.

---

# ഒരു പെന്തെക്കോസ്തു ദിനസന്ദേശം

(അഖിലലോകസഭാ കൗൺസിലിന്റെ അദ്ധ്യക്ഷന്മാർ ചേർന്ന് ഇടവകകളിൽ വായിക്കുന്നതിനായി കൗൺസിൽ അംഗങ്ങളായ സഭകൾക്കു അയച്ചിരിക്കുന്ന സന്ദേശം)

നമ്മുടെ പിതാവായ ദൈവത്തിങ്കൽ നിന്നും കർത്താവായ യേശുക്രിസ്തുവിങ്കൽ നിന്നും കൃപ നിങ്ങൾക്കു ഉണ്ടാകട്ടെ.

സഭകളുടെ അഖിലലോക കൌൺസിലിന്റെ അദ്ധ്യക്ഷന്മാരെന്ന നിലയ്ക്കു കൌൺസിലിൽ സഹകരിക്കുന്ന സഭകളിലെ സഹോദരരെ ഞങ്ങൾ അഭിവാദ്യം ചെയ്യുന്നു.

കഴിഞ്ഞ വർഷം ഈ സമയത്തു കൗൺസിലിന്റെ ഇവാൻസ്റ്റൺ സമ്മേളനത്തിന്റെമേൽ ദൈവാനുഗ്രഹമുണ്ടാവാൻ നാം പ്രാർത്ഥിച്ചു. ഇന്നു ഇവാൻസ്റ്റൺ മൂലം ദൈവം നമുക്കു നല്കിയിരിക്കുന്ന അനുഗ്രഹങ്ങൾക്കു വേണ്ടി നമുക്കു സ്തോത്രം ചെയ്യാം. അനേകം ഭിന്നതകളെ ആത്മാർത്ഥതയോടും തുറന്ന മനസ്സോടും അഭിമുഖീകരിച്ചതിന്റെ ഫലമായി ക്രിസ്തീയ സ്നേഹത്തിലും പരസ്പരധാരണയിലും അടിസ്ഥാനപ്പെട്ട അന്തർലീനമായ ഒരു ഐക്യം വെളിപ്പെടുകയുണ്ടായി. വർഗ്ഗം, ദേശം, സ്ഥലം, സഭാപാരമ്പര്യം, വേദശാസ്ത്രപരമായ ശക്തീകരണം ഇവയൊക്കെ നമ്മെ പരസ്പരം അകററിനിർത്തുന്നുവെങ്കിലും നാം ക്രിസ്തുവിൽ ഒന്നത്രേ. ഈ വസ്തുതയാണ് ഇന്നു ആത്മീയശക്തിയുടെയും നാളെ സാധ്യതയുടെയും അടിസ്ഥാനം.

ഇന്നത്തെ ലോകത്തിൽ ധൈര്യത്തോടുകൂടി നാം അഭിമുഖീകരിക്കേണ്ട പരുപരുത്ത യാഥാർത്ഥ്യങ്ങൾ ഉണ്ട്. മനുഷ്യരും രാജ്യങ്ങളും തമ്മിൽ സമരം. പലേടങ്ങളിലും മനുഷ്യർക്കു അവർ അതിയായി വാഞ്ഛിക്കുന്നസ്വാതന്ത്ര്യം ലംഘിക്കപ്പെട്ടിരിക്കുന്നു. അനേകലക്ഷം ദൈവത്തിന്റെ മക്കൾ അഷ്ടിക്കുപോലും വകയില്ലാതെ വലയുന്നു. നിസ്സഹായരായ അഭയാർത്ഥികളുടെ സ്ഥിതി മറക്കുവാൻ നമുക്കു നിർവാഹമില്ല. ക്രൈസ്തവലോകം വിഭജിക്കപ്പെട്ടിരിക്കുന്നതിനാൽ ക്രൈസ്തവസാക്ഷ്യം ബലഹീനവുമത്രേ.

ഈ പ്രയാസങ്ങളോടൊപ്പം തന്നെ അവസരങ്ങളും യാഥാർത്ഥ്യങ്ങളാണ്. നിരവധി പുരുഷന്മാരും സ്ത്രീകളും ബാലന്മാരും ബാലികമാരും സുവിശേഷത്തിന്റെ അപ്രമേയ ധനവും സകലബുദ്ധിയേയും കവിയുന്ന ദൈവസമാധാനവും ആവശ്യപ്പെട്ടുകൊണ്ടു നില്ക്കുന്നു. ക്രിസ്തീയസ്നേഹത്തിൽ ഐക്യപ്പെട്ടു ക്രിസ്തീയ ശുശ്രൂഷചെയ്യുന്ന സ്ത്രീപുരുഷന്മാരുടെ കൂട്ടങ്ങൾ ഇക്കാലത്തെ ദുരന്തസംഭവങ്ങളുടെ നിഴലിൽ, കൂടുതൽ അത്യന്താപേക്ഷിതമായിത്തീർന്നിരിക്കുന്നു.

"എന്നാൽ ഇതിനു ആർ പ്രാപ്തൻ?" നമ്മുടെ അനുഗ്രഹിക്കപ്പെട്ട രക്ഷിതാവായ യേശുക്രിസ്തു ഉത്തരം പറയുന്നു: "യാചിപ്പിൻ എന്നാൽ നിങ്ങൾക്കു കിട്ടും, മുട്ടുവിൻ എന്നാൽ നിങ്ങൾക്കു തുറക്കും".

അതുകൊണ്ടു ഈ പെന്തിക്കോസ്തുനാളിൽ നമുക്കു പ്രാർത്ഥിക്കാം. ക്രിസ്തുവിന്റെ മനസ്സ് നാം കൂടുതൽ ഗ്രഹിപ്പാനും, നമ്മുടെ പരസ്പരാശ്രയം പൂർവാധികം നമുക്കു യഥാർത്ഥമാകുവാനും തക്കവണ്ണം പരിശുദ്ധാത്മാവിൽ നമ്മുടെ ഹൃദയങ്ങൾ തമ്മിൽ എരിയേണ്ടതിനു വേണ്ടി പ്രാർത്ഥിക്കാം.

---

സഭയിലുള്ള അവന്റെ അംഗത്വം അവന്റെ വിശ്വാസപ്രമാണത്തിന്റെയും ജീവിതത്തിന്റെയും ഒരു മൂലക്കല്ലാണ്. മററുള്ളവരോടൊരുമിച്ച്, ഐകമത്യപ്പെട്ട്, ദൈവത്തെ ആരാധിക്കുകയും ദൈവഹിതം അറിഞ്ഞ് അനുവർത്തിക്കുകയും ചെയ്യുവാനുള്ള ഒരു കടമ അവനുണ്ട്.

ക്രിസ്തീയ കൂട്ടായ്മയ്ക്കുള്ള ഒരു വലിയ ആഹ്വാനമാണ് കർത്താവു നമുക്കു നൽകുന്നത്. അതിന്റെ സാദ്ധ്യതകൾ വളരെയാണ്. അതു ലോകത്തിനു വെളിപ്പെടുത്തിക്കൊടുക്കുവാനുള്ള ചുമതല ക്രിസ്ത്യാനിക്കും ക്രിസ്തുസഭക്കും ഉള്ളതാണ്. യഥാർത്ഥത്തിൽ ക്രിസ്തുവിന്റെ നാമത്തിൽ ഒരുമിച്ചു കൂടുവാനും പ്രാർത്ഥനയിൽ ചോദിക്കേണ്ട കാര്യത്തിൽ ഐകമത്യപ്പെടുവാനും ക്രിസ്ത്യാനികളുടെ ചെറിയ ചെറിയ കൂട്ടങ്ങൾക്കും കുടുംബങ്ങൾക്കും കഴിവുണ്ടാകണം. സ്വാർത്ഥപരമായ വ്യക്തിത്വവും ദൈവത്തെക്കൂടാതെയുള്ള കൂട്ടായ്മകളും ഇന്നു ധാരാളമുണ്ട്. രണ്ടും ഒരുപോലെ വിനാശകരവും അക്രൈസ്തവവുമാണ്. ക്രിസ്തുനാഥൻ പഠിപ്പിച്ച തരത്തിലുള്ള കൂട്ടായ്മയുടെ ആത്മാവാണ് ഇന്നു ലോകത്തിനാവശ്യം. അതിന്റെ മാതൃക ക്രിസ്ത്യാനികളിൽ കാണത്തക്കവണ്ണം ക്രിസ്തുവിന്റെ സാന്നിദ്ധ്യവും സ്നേഹവും നമുക്കെല്ലാവർക്കും അനുഭവപ്പെടുവാൻ ദൈവം ഇടയാക്കട്ടെ.

---

# വേദവായനക്കുറിപ്പുകൾ

## നാലാം സുവിശേഷം

തിങ്കൾ. വി. യോഹ. 15: 26–16:4

വി. ശ്ലീഹന്മാരുടെ അധികാരം ദത്തമാകുന്നതു് പരിശുദ്ധാത്മാവിൽ നിന്നാണു്. പിതാവിന്റെ ആത്മാവായ റൂഹായെ പുത്രൻ തന്റെ മിഷ്യനറിമാരിലേക്കയയ്ക്കുന്നു. മിഷ്യനറി എന്ന വാക്കു് ശ്ലീഹാ (സുറിയാനി), അപ്പോസ്തലൻ (ഗ്രീക്കു) എന്നീ പദങ്ങളുടെ അർത്ഥം തന്നെയുള്ള ലത്തീൻ മൂലമായിട്ടുള്ള ഒരിംഗ്ലീഷ് വാക്കാണു. അവരുടെ പ്രത്യേക ബിരുദം, തന്റെ പരസ്യപ്രവർത്തനത്തിന്റെ ആരംഭം മുതലേ അവർ തന്റെ കൂടെയുണ്ടായിരുന്നുവെന്നതാണു്. (അ. പ്ര. 1: 21, 22. ലൂക്കോ. 1: 2) ഇന്നും മിഷ്യനറിയാകുന്നതിനുള്ള ബിരുദങ്ങൾ ഇവ തന്നെയാണു്. ക്രിസ്തുവിന്റെ ശിഷ്യത്വത്തിലുള്ള പരിശീലനവും പരിശുദ്ധാത്മാവിന്റെ നിയോഗവും.

എന്നാൽ അങ്ങനെ അയയ്ക്കപ്പെടുന്നവർക്കുണ്ടാകുന്ന അനുഭവമെന്തായിരിക്കും? 16: 2 വായിക്കുക,

ചൊവ്വാ വി. യോഹ. 16: 1–6

ക്രിസ്തുവിൽ വിശ്വസിക്കുന്നവർക്കു്

എല്ലാം മനുഷ്യർക്കും സർവ്വശക്തനായ ദൈവത്തെ ആരാധിപ്പാൻ പൂർണ്ണസ്വാതന്ത്ര്യം ലഭിക്കേണ്ടതിനുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കാം. നാം പ്രാർത്ഥിക്കുമ്പോൾ ദൈവത്തിന്റെ കൃപാകരമായ ഉദ്ദേശത്തിനു നമ്മുടെ ജീവിതം ആത്മാർത്ഥമായി നമുക്കു പ്രതിഷ്ഠിക്കുകയും ചെയ്യാം.

താഴെക്കാണുന്ന പ്രാചീനമായ ക്രിസ്തീയ അപേക്ഷ ക്രിസ്തു മുഖാന്തിരം ദൈവത്തിനു അർപ്പിക്കാം.

"ആത്മാവേ, വന്നു ഞങ്ങളെ വിശുദ്ധീകരിക്കേണമെ".

ജോൺ ബെയ്ലി (പ്രിൻസിപ്പൽ)
സാന്തിയുഗോബേർട്ടോ (ബിഷപ്പ്)
ജോർജ്ജ് സിസസ്റ്റർ
ചിച്ചസ്റ്റർ ബിഷപ്പ്)
ഓട്ടോ ഡിബേലിയസ് (ബിഷപ്പ്)
മാർ യൂഹാനോൻ
(മെത്രാപ്പോലീത്ത)
മൈക്കൽ (ആർച്ചുബിഷപ്പ്)
ഹെൻറി നോക്സ്ഷെറിൽ
(ബിഷപ്പ്)
അദ്ധ്യക്ഷന്മാർ,
അഖിലലോക സഭാകൗൺസിൽ.

എന്നും ബാഹ്യമായ സമാധാനമുണ്ടായിരിക്കുമെന്നും അവർക്കു് പ്രയാസങ്ങളും ദുരിതങ്ങളും നേരിടുകയില്ലെന്നും താൻ ഒരിക്കലും പഠിപ്പിച്ചിട്ടില്ല. നേരേമറിച്ചു് തന്റെ കഷ്ടപ്പാടിൽ പങ്കുകാരായിത്തീരുന്നതിനാണു് നാം വിളിക്കപ്പെടുന്നതു്.

പക്ഷേ താൻ നമുക്കു് തന്നിട്ടുള്ള വാഗ്ദാനങ്ങളിൽ ഏററവും അനർഘമായിട്ടുള്ളതു്, കഷ്ടപ്പാടിൽക്കൂടെ ലോകത്തെ രക്ഷിക്കുവാൻ സാധിക്കുമെന്നു് തന്റെ സ്വജീവിതം കൊണ്ടു് നമുക്കു നൽകിയിട്ടുള്ള ഉറപ്പും എല്ലാ പ്രയാസത്തിലും നമ്മോടുകൂടെയിരുന്നു ആന്തരികസന്തോഷവും ശക്തിയും നൽകിക്കൊള്ളാമെന്നുള്ള പ്രതിജ്ഞയുമത്രേ.

ബുധൻ വി. യോഹ. 16: 7–11

പരിശുദ്ധ ശ്ലീഹന്മാരുടെ അധികാരം ഉദിക്കുന്നതു് പിതാവിൽനിന്നും പുത്രനിൽനിന്നും സത്യത്തിന്റെ ആത്മാവിൽനിന്നുമാണു്. ശത്രുതയോടുകൂടിയേ ലോകം അവരെ അഭിമുഖീകരിക്കുകയുള്ളു. ഈ ലോകത്തിൽ പരിശുദ്ധാത്മാവു് അവരിൽ പ്രവർത്തിക്കുന്നതുകൊണ്ടു മാത്രമാണു് അവർക്കു് ധൈര്യമുണ്ടാകുന്നതു്. പരിശുദ്ധാത്മാവിന്റെ പ്രവർത്തനമോ ലോകത്തിന്റെ പാപസ്വഭാവത്തെ വെളിപ്പെടുത്തുകയെന്നതത്രേ. ദൈവവുമായുള്ള സംസർഗ്ഗത്തിനും സഹവാസത്തിനും ക്രിസ്തുവിൽ നൽകപ്പെടുന്ന അവസരത്തെ ത്യജിക്കുകയെന്നതാണു് പാപത്തിന്റെ സാക്ഷാൽ ലക്ഷണം. ക്രിസ്തുവിന്റെ പേർ പറയുന്നവരായ നാമും തന്നിൽ ദൈവവുമായുള്ള സംസർഗ്ഗത്തിൽ ജീവിക്കുന്നില്ലെങ്കിൽ തന്മൂലം ദൈവത്തെ തിരസ്ക്കരിക്കുകയും പാപം ചെയ്യുകയുമത്രേ ചെയ്യുന്നതു്.

വ്യാഴം വി. യോഹ. 16: 8–13

പാപത്തെ വ്യക്തമാക്കുകയെന്നതിനു പുറമേ പരിശുദ്ധാത്മാവിന്റെ മററു രണ്ടുപ്രവർത്തനങ്ങൾ കൂടിയുണ്ടു്. നീതിയിലും ദൈവത്തിനു പ്രസാദകരമായ രീതിയിലുമുള്ള ജീവിതത്തിന്റെ പ്രത്യക്ഷലക്ഷ്യമായ യേശുമിശിഹായുടെ ആദർശപരമായ ജീവിതം ഈ ലോകത്തിൽ നിന്നു പോകുന്നതിനാൽ അപ്രകാരമുള്ള ആദർശജീവിതം ലോകത്തിനു് കാണിച്ചുകൊടുക്കേണ്ട ചുമതല സഭയുടേതാണു്. പരിശുദ്ധാത്മാവിന്റെ പ്രവർത്തനം കൊണ്ടും ക്രിസ്തുവിലുള്ള വിശ്വാസം കൊണ്ടും മാത്രമേ സഭയ്ക്കിതു സാദ്ധ്യമാകയുള്ളു.

അപ്രകാരം തന്നെ തന്റെ ശിഷ്യരെ പീഡിപ്പിക്കുന്ന ഈ ലോകം കുരിശിൽ ന്യായം വിധിക്കപ്പെട്ടു കഴിഞ്ഞ ലോകമാണെന്നും വ്യക്തമാകുന്നതു് പരിശുദ്ധാത്മപ്രവർത്തനംകൊണ്ടത്രേ. പീഡനത്തിനിടയിലും നമുക്കു് യഥാർത്ഥത്തിൽ പ്രത്യാശയും ധൈര്യവും നൽകുന്നതു് ഈ ഉറച്ച ബോധമാണു്.

വെള്ളി വി. യോഹ. 16: 12–18

സുവിശേഷം മുഴുവൻ ഒററയിരിപ്പിൽ പഠിച്ചുകളയാമെന്നോ പഠിച്ചിട്ടുണ്ടെന്നോ അഹങ്കരിക്കുന്നവരായ നമ്മെ ഈ ഭാഗം വൈനീത്യത്തിലേക്കു നയിക്കണം. മൂന്നുവർഷത്തില്പരം കാലം യേശുമിശിഹായിൽ നിന്നുതന്നെ കേട്ടുപഠിച്ചവരായ ശിഷ്യന്മാർക്കു് ഇത്രയേ മനസ്സിലായുള്ളുവെങ്കിൽപ്പിന്നെ നമ്മുടെ ജ്ഞാനത്തേയും വിശ്വാസത്തേയും പററി നമുക്കെങ്ങനെയഹങ്കരിക്കാൻ കഴിയും! പരിശുദ്ധാത്മാവിന്റെ അഭിനിവേശവും ആവാസവും മൂലം ജീവിതശുദ്ധീകരണവും ആത്മീകപ്രചോദനവും ലഭിച്ചുകഴിയുമ്പോഴല്ലാതെ എത്രവലിയ വിദേശപര്യടനം നടത്തിയാലും മല്പാനായാലും നാം വിശ്വാസത്തിന്റെ കേന്ദ്രയാഥാർത്ഥ്യം ധരിക്കുന്നില്ല.

ശനി വി. യോഹ. 16: 16–24

ക്രിസ്തീയ സങ്കടം പ്രസവവേദന പോലെയാണു്. ഈ ക്ഷണികമായ ദുരിതാനുഭവം മൂലം നിതാന്തമായ ഒരു ഭാഗ്യാനുഭവമാണുണ്ടാകുന്നതു്. ദുരിതത്തിലും സന്തോഷിക്കുവാനുള്ള ശക്തി ക്രിസ്ത്യാനിക്കുണ്ടാകുന്നതിന്റെ പ്രധാന കാരണങ്ങളിലൊന്നിതാണു്.

എന്നാൽ ഇതു മാത്രമല്ല. പ്രാർത്ഥനയാകുന്ന ശക്തിയും ക്രിസ്ത്യാനിക്കു് നൽകപ്പെട്ടിരിക്കുന്നു. ദൈവത്തിന്റെ സകലശക്തിയും യേശുവിനു് നൽകപ്പെട്ടിരിക്കുന്നു. യേശുവിന്റെ ലക്ഷ്യപ്രാപ്തിക്കുവേണ്ടി യേശുവിനു് ദത്തമായിട്ടുള്ള ശക്തിയെ തേടുന്നതിനാണു് പ്രാർത്ഥനയെന്നു പറയുന്നതു്. ലോകത്തെ വിജയിക്കുന്ന, ദുരിതത്തെ വെല്ലുവിളിക്കുന്ന അജയ്യശക്തിയും ഇതുതന്നെ.

# പപ്പാ അഥവാ ബിഷപ്പ് പെക്കൻഹാം വാൽഷ്

(പി. പി. വക്കി)

## III

ബിഷപ്പ് ധാരാളം സ്വപ്നങ്ങൾ കാണുന്ന കൂട്ടത്തിലാണ്. ബിഷപ്പിന്റെ സ്വപ്നങ്ങൾ പലതും രേഖപ്പെടുത്തിയിട്ടുള്ള രണ്ടു വാല്യങ്ങൾ ആശ്രമലൈബ്രറിയിൽ കാണും. ആസ്സാമിലെ ബിഷപ്പായിരുന്ന പപ്പാ ഓരോ ഇടവകകൾ സന്ദർശിപ്പാനായി അനേകമനേകം മൈൽ കാൽനടയായി സഞ്ചരിക്കമായിരുന്നു. ആസ്സാം കാടുകളിലെ കടുവയുമായി കണ്ടുമുട്ടേണ്ട സന്ദർഭങ്ങളുമുണ്ടായിട്ടുണ്ട്. ഒരു രാത്രി ബിഷപ്പ് മെല്ലെ കണ്ണു തുറന്നുനോക്കി. അതേ, അതൊരാസ്സാംകടുവ തന്നേ. തന്നെ ഇപ്പോൾ അതു ചാടിവീണാക്രമിക്കും, എന്താണു കരണീയം എന്നു പെട്ടെന്നാലോചിച്ചു. ഇതാ അതിന്റെ പന്തംപോലെ ശോഭിക്കുന്ന കണ്ണു്, തന്നോടു സമീപിക്കയാണു്. ധൈര്യം അവലംബിച്ചു, അതു തന്നെ പിടികൂടുന്നതിനുമുമ്പായി അതിനോടെതിരിടണം. കിടക്കയിൽനിന്നു രണ്ടു കയ്യും നീട്ടിക്കൊണ്ട് ഒരു ചാട്ടം. കടുവയുടെ കഴുത്തിനുതന്നെ പിടികൂടി. ഹാ! അടുത്ത കട്ടിലിൽ സുഖനിദ്രയിലാണ്ടിരുന്ന മമ്മി (മിസ്സസ്‌വാൽഷ്) "ഇതെന്താണ് ഹെർബർട്ടു്" എന്നു പറഞ്ഞുകൊണ്ടു ഞെട്ടിയുണർന്നു. മമ്മിയുടെ തലമുടിക്കുത്തിനു പിടിച്ചിരുന്ന കൈ അപ്പോഴാണു വിട്ടതു്. മമ്മിയുടെ തലയ്ക്കലിരുന്നു ടിക്ക്, ടിക്ക് എന്നടിച്ചിരുന്ന ആ റേഡിയംഡയലുള്ള ടൈംപീസ് ഇതു കണ്ട് ർ ർ ർ എന്നു ചിരിച്ചലാറമടിച്ചു. ആ തിളങ്ങി പ്രകാശിച്ച കടുവാക്കണ്ണൻ റേഡിയം ഡയൽ ഒരുപാടു ചിരിക്കു കാരണമാക്കി. പപ്പായുടെ സ്വപ്നത്തിന്റെ പോക്കു്.

ബിഷപ്പുതിരുമനസ്സിലെ സത്യസന്ധതയെപ്പററിയുള്ള ഒരു സംഭവം വായനക്കാർക്കു രസകരമായിരിക്കുമെന്നു കരുതുന്നു.

പപ്പാ ഐർലണ്ടിലെ ഒരു ബിഷപ്പിന്റെ പുത്രനായിരുന്നുവെന്നു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ബിഷപ്പ് ഔദ്യോഗികമായി മിക്കപ്പോഴും യാത്രയിലായിരിക്കും. കുട്ടികളെ നോക്കുവാനും പഠിപ്പിക്കുവാനും ഒരായയെ ശമ്പളത്തിനു നിയമിച്ചിരുന്നു. അവർ ഒരു ദിവസം കൊച്ചു ഹെർബർട്ടിനോടു കോപിച്ചു. അവർ ചോദിച്ചു. നീ എന്താണു പാഠം മുഴുവനും പഠിക്കാഞ്ഞതു് എന്നു്. ഹെർബർട്ട് പുസ്തകം വിടുർത്തുകാണിച്ചുകൊണ്ട് ഈ പാരഗ്രാഫിന്റെ ഒടുവിൽവരെ പഠിക്കാനാണല്ലോ എന്നോടു പറഞ്ഞിരുന്നതു്. അത്രയും ഞാൻ പഠിച്ചിട്ടുണ്ട് എന്നു മറുപടി പറഞ്ഞു. ആയ ക്ഷോഭിച്ചു. നീ കള്ളം പറയുകയാണ് എന്നു ശഠിച്ചു. അവർ തമ്മിൽ അഭിപ്രായവ്യത്യാസമായി. കൊച്ചു്ഹെർബർട്ട് യാതൊരു കാരണവശാലും താൻ പറഞ്ഞതിൽ നിന്നു പിൻവാങ്ങിയില്ല. ആയ ചൊടിച്ചു. അവർ പറയുന്നതു സമ്മതിച്ച്, അതാണു ശരിയെന്നു ഏററു പറയുന്നതുവരെ ഹെർബട്ടിനെ ഒരിരുട്ടുമുറിയിൽ ഇട്ടടച്ചു. ദിവസം ഒന്നു്, രണ്ടു്, മൂന്നായി. ആ കൊച്ചു സത്യഗ്രഹി നിരാഹാരനായി ആ ഇരുട്ടുമുറിയിൽ കഴിച്ചുകൂട്ടി. മൂന്നാം ദിവസം അപ്പൻ ബിഷപ്പ് യാത്രയിൽനിന്നു തിരിച്ചെത്തി. ഹെർബർട്ടിന്റെ കാരഗ്രഹവാസമറിഞ്ഞ ബിഷപ്പ് മകനെ ബന്ധനവിമുക്തനാക്കി കാര്യങ്ങൾ അന്വേഷിച്ചു. അവശനായ കുട്ടി താൻ കള്ളം പറകയില്ലെന്നും ഇതിന്റെ വാസ്തവം ഇന്നതാണെന്നും പിതാവിനെധരിപ്പിച്ചു. ഒരിക്കലും അസത്യം പറഞ്ഞ ഒരനുഭവം പോലുമില്ലാത്ത ഹെർബർട്ടിനെ ബിഷപ്പ് തികച്ചും വിശ്വസിച്ചു. ദുശ്ശാഠ്യക്കാരിയായ ആയയെ പിരിച്ചുവിടുകയും ചെയ്തു. ഈ കൊച്ചു് ഹെർബർട്ടാണ് 84 വർഷങ്ങളായി സത്യദീക്ഷ പാലിച്ചു വരുന്ന ബിഷപ്പ് ഹെർബർട്ട് പെക്കൻഹാം വാൽഷ്.

ഇപ്പോൾ വിദേശ മിഷനറിമാരെപ്പററി നാം വളരെയധികം കേൾക്കുന്നുണ്ടല്ലോ. ഒരു സംഭവം താഴെ ചേർക്കുന്നു:—

മുമ്പ് പെരിയനായ്ക്കൻപാളയത്തിൽ ഒരു വലിയ സമ്മേളനം നടന്നു. അവിടെ ശ്രീരാമകൃഷ്ണ മിഷൻവക ഒരു ഹൈസ്കൂൾ, മററു പല സാമൂഹ്യ പ്രവർത്തന കേന്ദ്രങ്ങൾ നടന്നുവരുന്നുണ്ട്. ഇൻഡ്യയ്ക്കു സ്വാതന്ത്ര്യം കിട്ടുന്നതിനു വളരെ മുമ്പാണ്. ശ്രീ സി. രാജഗോപാലാചാരിയാണു ആദ്ധ്യക്ഷ്യം വഹിച്ചതു്. വിദേശികളേയും മിഷനറിമാരേയും ഇൻഡ്യയിൽനിന്നു കെട്ടുകെട്ടിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ചു പലരും വീറോടെ പ്രസംഗിച്ചു. സി. ആറും അതേ സംഗതി തന്റെ സ്വതസിദ്ധമായ പ്രൗഢതയോടെ ആ ജനമഹാസമുദ്രത്തിലേയ്ക്കു അഞ്ഞെറിഞ്ഞു. മാന്യാതിഥികൾ ഇരിക്കുന്ന ഭാഗത്തുനിന്നു ഉയരം കൂടിയ ഒരു വിദേശി, വെളുത്ത സായ്പ്, താടി മീശ നീട്ടി വളർത്തിയിട്ടുള്ള മിഷനറി സ്വസ്ഥാനത്തു നിന്നും എഴുന്നേററു നിന്നു. സകലരുടേയും കണ്ണുകൾ അങ്ങോട്ടു പാഞ്ഞു. "ഞാനും പോകണമോ" എന്നു് ഇംഗ്ലീഷിൽ സി. ആറിനോടു ഉച്ചത്തിൽ ചോദിച്ചു. ഒന്നാം കിടക്കാരനായ ആ നേതാവിന്റെ തലകൾ താണു. അദ്ദേഹം ഉച്ചത്തിൽ പ്രഖ്യാപിച്ചു. "ബിഷപ്പിനെപ്പോലെയുള്ളവർ പോകണ്ട. ബിഷപ്പിനെപ്പോലെയുള്ളവരെ ഞങ്ങൾക്കിനിയും വേണം." മഹാസദസ്സ് ആശ്ചര്യഭരിതമായി.

പപ്പാ ഒരു നല്ല ചിത്രമെഴുത്തുകാരനുംകൂടിയാണ്. സുന്ദരകലകളെ വളരെ ഇഷ്ടപ്പെടുന്ന ഒരു കലാകാരൻ. പപ്പാ എഴുതിയിട്ടുള്ള മനോഹരങ്ങളായ പല ചിത്രങ്ങളെയും ആശ്രമത്തിലെ പല മുറികളിലുമായി കാണാം. പപ്പാ വരച്ച നീലഗിരിയിലെ യൂക്കാലിപ്റ്റസ് മരങ്ങൾക്ക് ഒരു കൽക്കട്ടാ എക്സിബിഷനിൽ ഒന്നാം സമ്മാനം ലഭിച്ചിട്ടുണ്ട് എന്നുള്ളതു പലരും അറിഞ്ഞിരിക്കയില്ല.

അതുപോലെതന്നെ ഒന്നാന്തരമൊരു തോട്ടക്കാരനുമാണു ബിഷപ്പ്! തടാകം ആശ്രമത്തിലെ ചീഫ് ഗാർഡനർ പപ്പായാണ്. വെയിലാറിയാൽ പപ്പായെ ആശ്രമത്തോട്ടത്തിൽ ചെളി പുരണ്ട കാൽച്ചട്ടയുമായി മമ്മട്ടിയും പിക്കാസുമായിട്ടോ, തോട്ടം നനയ്ക്കുന്ന കുടവുമായിട്ടോ കാണാം. ഓരോ ചെടിയുടെയും ചുവട്ടിൽ വളമിടുന്നതിനും, പുല്ലു മുളയ്ക്കാതെ സൂക്ഷിക്കുന്നതിനും, ഉള്ള പുല്ലു വേരോടെ പിഴുതുകളയുന്നതിനും പപ്പായ്ക്കു പ്രത്യേകം ശ്രദ്ധയുണ്ട്. പുല്ലിന്റെ വേരു സ്വല്പമൊരു കഷണം പൊട്ടി അടിയിലിരുന്നാൽ മതി, ഏതാനും ദിവസങ്ങൾക്കകം പുല്ലു മുകളിൽ തല പൊക്കും. ഇതുപോലെയാണു "സ്വയം" നമ്മിൽ സ്വല്പമെവിടെയെങ്കിലും ഉണ്ടായാൽമതി, അവൻ അവസരം വരുമ്പോൾ നമ്മിൽ തല പൊക്കും. ഒരിക്കൽ തോട്ടത്തിൽ പുല്ലെടുക്കുമ്പോൾ എന്നോടു പറകയായിരുന്നു. ബിഷപ്പ്ഗാർഡനർ എന്നു കൽക്കട്ടായിൽവച്ചു പപ്പായെ ചിലർ വിളിക്കുമായിരുന്നു. ബിഷപ്പ്സ് കോളജിൽ പ്രിൻസിപ്പലായിരിക്കുമ്പോൾ അവിടത്തെ വൈദിക വിദ്യാർത്ഥികളെല്ലാം തോട്ടവേല ചെയ്തുകൊള്ളണമെന്നു നിർബന്ധമായിരുന്നു. ഒരു വിദ്യാർത്ഥി ആദ്യമായി മമ്മട്ടി എടുക്കുകയാണ്. കൈയെല്ലാം നന്നായി കുമളിച്ചു, വേദനിച്ചു. പ്രിൻസിപ്പാളെ വന്നു കണ്ടു, കൈകൾ കാണിച്ചു സങ്കടം അറിയിച്ചു. ബിഷപ്പിനു് അയാളോടു സഹതാപം തോന്നി. മമ്മട്ടി തൊട്ടിട്ടില്ലാത്ത കൈ, എങ്ങനെ സഹതപിക്കാതിരിക്കും. അയാളെ സമാശ്വസിപ്പിച്ചു. ഒടുവിൽ പറഞ്ഞു,

**(you please get another**
(മമ്മട്ടി) **mamatti tomorrow)**

അതുകൊണ്ടു നീ ഇന്നെടുത്ത മമ്മട്ടി എടുക്കയേ വേണ്ട. നാളെ ഒന്നു മാറിയെടുത്തോളൂ. തടാകം ആശ്രമം തുടങ്ങിയ വർഷം ആശ്രമത്തിലെ കൃഷിയാവശ്യത്തിലേക്കു വേണ്ട കുന്നുകണക്കിനു ചാണകം പപ്പാ ദിവസവും കൃത്യസമയത്തു....ക്ലിപ്തസമയം—പെറുക്കിക്കൂട്ടിയതായിരുന്നു എന്നു കേൾക്കുമ്പോൾ സുറിയാനിക്കാരനു് എന്തുതോന്നുമോ?

എന്റെ ലേഖനം നീണ്ടുപോയോ? എന്നു സംശയിക്കുന്നു. പപ്പായുടെ കൂടെ കുറേക്കാലം ജീവിക്കുവാൻ ഇടയായതു് എന്റെ ആയുസ്സിലെ ഒരു ഭാഗ്യമായി ഞാൻ കരുതുന്നു. ജ്ഞാനവൃദ്ധനും വൃദ്ധജ്ഞാനിയും ശിശുവിനെപ്പോലെ നിർമ്മലനും, പ്രാവിനെപ്പോലെ പരമാർത്ഥിയുമായ പ്രിയപ്പെട്ട പപ്പായുടെ പിറന്നാളുകൾ മാർച്ച് 22....കൾ ഇനിയും അനേകം വന്നുചേരട്ടെ എന്നു പ്രാർത്ഥിക്കുന്നു.

---

<u>നിഖ്യാവിശ്വാസ പ്രമാണം. 21.</u>

# തിരുവചനപ്രകാരം മൂന്നാം ദിവസം ഉയിർത്തെഴുന്നേററു

(തുടർച്ച)

(റെവ. ഡീക്കൻ എം. വി. ജോർജ്ജ്)

നമ്മുടെ കർത്താവിന്റെ ഉയിർത്തെഴുന്നേല്പിനെ നിഷേധിക്കുന്ന സിദ്ധാന്തങ്ങളിൽ പ്രധാനപ്പെട്ടവ തന്റെ ശരീരം ആരോ മോഷ്ടിച്ചുകൊണ്ടുപോയി **(Thief Theory)** എന്നുള്ളതും ശിഷ്യന്മാർക്കു മനശ്ശാസ്ത്രപരമായ വിഭ്രാന്തി മൂലം **(Hallucination)** താല്പര്യം യഥാർത്ഥ്യമായി തോന്നി എന്നുള്ളതും കർത്താവു യഥാർത്ഥത്തിൽ മരിച്ചില്ലായിരുന്നു, പിന്നെയോ മയങ്ങുകയായിരുന്നു, **(Swoon theory)** എന്നതും ഉയർത്തെഴുന്നേല്പിന്റെ യാഥാർത്ഥ്യം ആത്മീകമാണ്, ഭൌതികമല്ല **(purely spiritual truth)** എന്നുള്ളതുമാണ്. ശരിയായ നിരീക്ഷണത്തിൽ ഇവയൊന്നും പുനരുത്ഥാനത്തെ ചോദ്യംചെയ്യാൻ പര്യാപ്തമല്ല എന്നു മനസ്സിലാകും. കർത്താവിനെ ശിഷ്യന്മാർ മോഷ്ടിച്ചുകൊണ്ടുപോയിരുന്നു എങ്കിൽ നിശ്ചയമായും അവർ അവനെ അന്വേഷിച്ചു കല്ലറയിലേക്കു പോകയില്ലായിരുന്നു. ശത്രുക്കൾ മോഷ്ടിച്ചിരുന്നു എങ്കിൽ പുനരുത്ഥാനത്തെക്കുറിച്ചു ശിഷ്യന്മാർ പ്രസംഗിച്ചപ്പോൾ അവരെ മിണ്ടടക്കുവാനായി പ്രസ്തുത ശവശരീരം അവർ കൊണ്ടുവന്നു കാണിക്കുമായിരുന്നു. അതിനാൽ മോഷ്ടിച്ചതാണെന്നുള്ള തടസ്സം വിശ്വസിക്കുന്നവർ ആധുനികകാലത്തു ചുരുക്കമാണ്. താൻ മയങ്ങുകയായിരുന്നു എന്നുള്ളതും അതുപോലെതന്നെ മുടന്തൻ ന്യായവാദമാണ്. കൂടെ ക്രൂശിക്കപ്പെട്ട രണ്ടു കള്ളന്മാരെക്കാളും മുമ്പേ താൻ മരിച്ചതായി അസ്ഥി ഒടിക്കുവാൻ ചെന്ന പട്ടാളക്കാർക്കു പോലും മനസ്സിലായി. വാചാമഗോചരമായ പങ്കപ്പാടു് അനുഭവിക്കുകയും ഗതസമനത്തോട്ടത്തിലെ നിദ്രാരഹിതമായ രാത്രിമുതൽ രക്തം പ്രവഹിക്കുകയും ചെയ്തതിന്റെ ഫലമായി അതിവേഗം തന്റെ ആത്മാവു ശരീരത്തെ വിട്ടിരുന്നു. കൂടാതെ മയക്കമായിരുന്നു എങ്കിൽ ശരീരം കല്ലറയിൽ കാണുമായിരുന്നു. അഥവാ മയക്കം കഴിഞ്ഞു് എഴുന്നേററുപോയതാണെങ്കിൽ ആ ശരീരത്തിനു മുറി അടച്ചിരിക്കവേ തുറക്കാതെ ഉള്ളിൽ പ്രവേശിക്കുവാൻ സാദ്ധ്യമാകുമായിരുന്നില്ല. ഉയർത്തെഴുന്നേററ ശരീരമാകയാലത്രേ അദൃശ്യമാകുവാനും ദൃശ്യമാകുവാനും തനിക്കു കഴിഞ്ഞതു്. അതുപോലെതന്നെ ശിഷ്യന്മാർക്കു് അമളി പററിയതാണ് എന്നുപറയുന്നതും വിശ്വസിപ്പാൻ തെളിവില്ല. "ഒരുത്തനെത്തന്നെ നിനച്ചിരുന്നാൽ വരുന്നതെല്ലാം അവനെന്നു തോന്നും" എന്ന മനശ്ശാസ്ത്രപ്രമാണമനുസരിച്ചല്ല ഇവിടെ സംഭവം നടന്നതു്. മഗ്ദലക്കാരി മറിയ സുഗന്ധക്കൂട്ടുകളുമായി കല്ലറയ്ക്കൽ ചെന്നതു് അവൻ ഉയർക്കുമെന്നുള്ള പ്രതീക്ഷയോടുകൂടിയായിരുന്നില്ല. അപ്രതീക്ഷിതമായ വെളിപ്പാടുകളിൽ പലർക്കും പലപ്പോഴും പ്രത്യക്ഷമായതു മുഴുവനും മാനസികവിഭ്രാന്തികൊണ്ടുണ്ടായ തോന്നലായി വ്യാഖ്യാനിപ്പാൻ സാദ്ധ്യമല്ല. ഒഴിഞ്ഞ കല്ലറ ഈ സിദ്ധാന്തത്തിനു് എതിരായി നിൽക്കുന്നു.

അടുത്ത എതിർവാദമുഖം പറയുമ്പോലെ പുനരുത്ഥാനം ഒരു ആത്മീയ യാഥാർത്ഥ്യം മാത്രമായിരുന്നു എങ്കിൽ ഒഴിഞ്ഞ കല്ലറയും നാല്പതു ദിവസത്തിനു ശേഷമുള്ള ശാരീരിക സ്വർഗ്ഗാരോഹണവും ശിഷ്യന്മാരുടെ ദൃക്സാക്ഷിത്വവും എങ്ങനെ വിശദീകരിക്കാമെന്നു മനസ്സിലാകുന്നില്ല. അപ്പോസ്തോലന്മാർ ചരിത്രസംഭവമാ

Licence No. 498 Dated 20-8-1946 M.Reg. 528

# THE CHURCH WEEKLY

യിട്ടുതന്നേയത്രെ പുനരുത്ഥാനം കണ്ടതും തൊട്ടതും അനുഭവിച്ചതും. ഉയർത്തെഴുന്നേററ നാഥൻ മററെല്ലാവരേക്കാളും പ്രത്യേകമായി അപ്പോസ്തോലന്മാരെ അധികാരപ്പെടുത്തിഅയച്ചതും പുനരുത്ഥാനത്തിനു കൂടെ സാക്ഷ്യംവഹിപ്പാനുമത്രെ. (പ്രവർത്തി. 1. 8, 2. 32, 3. 15, 4.2, 33, 10. 11, 13. 31, 1 കൊരി. 9. 1, 15. 8, 9) വേദശാസ്ത്രജ്ഞന്മാരിൽ പോലും, ചിലർ ആത്മീയ യാഥാർത്ഥ്യമായി മാത്രം കർത്താവിന്റെ പുനരുത്ഥാനത്തെ വ്യാഖ്യാനിക്കുന്നുണ്ടെങ്കിലും വി. വേദപുസ്തകമാകട്ടെ ആദിമസഭയുടെ ചരിത്രമാകട്ടെ ആ വാദത്തിനു് ഉപോൽബലകമല്ല. യഥാർത്ഥത്തിൽ ശരീരത്തിന്റെ പുനരുത്ഥാനത്തിലും നിത്യജീവനിലും വിശ്വസിക്കുന്ന ക്രിസ്ത്യാനിക്കു കർത്താവിന്റെ ഉയർത്തെഴുന്നേല്പിനെ വെറുമൊരു ആദ്ധ്യാത്മിക യാഥാർത്ഥ്യമായി മാത്രം വിശ്വസിപ്പാൻ സാദ്ധ്യമല്ല. തന്റെ ശരീരം ഉയർത്തെഴുന്നേററു എന്നുള്ളതും ഞാനോ ലോകാവസാനത്തോളം നിങ്ങളോടുകൂടെയുണ്ടു് എന്നുള്ളതും അഭേദ്യമായ ഒരു യാഥാർത്ഥ്യത്തിന്റെ രണ്ടു വശങ്ങളത്രെ.

ക്രിസ്തു ഉയർത്തെഴുന്നേററില്ലായിരുന്നു എങ്കിൽ പഴയ ജോലിയിലേക്കുപോയ പത്രോസും, മററു ശിഷ്യന്മാരും വീണ്ടും കൂട്ടിച്ചേർക്കപ്പെടുകയില്ലായിരുന്നു. ഇടയനെ വെട്ടിയതിനാൽ ചിതറപ്പെട്ടുപോയ ആടുകൾ വീണ്ടും ഏക ആലയാകുന്ന സഭയിൽ സംയോജിപ്പിക്കപ്പെടുകയില്ലായിരുന്നു. നിരാശയിൽ ആണ്ടുപോയ അപ്പോസ്തോലന്മാരെ മാർച്ചിംഗ് ഓർഡർകൊടുത്തു് ഭൂലോകത്തിന്റെ അതിർത്തികളോ[illegible]ം പറഞ്ഞയയ്ക്കുവാൻ ശരീരത്തോടു[illegible]ടിതന്നെ ഉയർത്തെഴുന്നേററ നമ്മു[illegible] കർത്താവിനു മാത്രമേ കഴിയുമാ[illegible]രുന്നുള്ളു.

12 ശ്ളീഹന്മാരിൽ 11 പേരും [illegible]ക്തസാക്ഷികളായി സ്വന്തശരീര[illegible]ത്ത പീഡാനുഭവത്തിനു ഏൽപ്പിച്ചു [illegible]കൊടുത്തതു് അവർ ഉയർത്തെഴുന്നേ[illegible] കർത്താവിന്റെ മഹത്വം കണ്ടു[illegible]കൊണ്ടായിരുന്നു.

[illegible] പിതാവു് അവനെ ഉയർത്തെഴു[illegible]ൽപ്പിച്ചു എന്ന വാചകമാണു് പു[illegible]ിയനിയമത്തിൽ കൂടുതലായി കാണു[illegible]തു്–(പ്രവൃത്തി 2. 32, എഫേസ്യർ [illegible]. 18, 19 ഗലാത്യർ 1. 1) എങ്കിലും താൻ സ്വന്തശക്തിയാൽ ഉയർക്കുകയായിരുന്നു എന്നു സൂചിപ്പിക്കുന്ന വാചകങ്ങളും ചില ഭാഗങ്ങളിൽ കാണുന്നുണ്ടു്. നിങ്ങൾ ഈ മന്ദിരം പൊളിപ്പിൻ; ഞാൻ മൂന്നുദിവസം കൊണ്ടു അതു പണിയും എന്നു സ്വശരീരത്തെക്കുറിച്ചു ക്രിസ്തു പറഞ്ഞു. (യോഹന്നാൻ 2: 19, 20, 21.) "അവൻ ഇതു പറഞ്ഞു എന്നു അവൻ മരിച്ചവരിൽ നിന്നു ഉയർത്തെഴുന്നേററ ശേഷം ശിഷ്യന്മാർ ഓർത്തു തിരുവെഴുത്തും യേശു പറഞ്ഞ വചനവും വിശ്വസിച്ചു. യോഹന്നാൻ 2. 22. പിതാവിനെപ്പോലെ തന്നെ പുത്രനും ശക്തനാണു്. "പിതാവു മരിച്ചവരെ ഉണർത്തി ജീവിപ്പിക്കുന്നതുപോലെ പുത്രനും താൻ ഇച്ഛിക്കുന്നവരെ ജീവിപ്പിക്കുന്നു." (യോഹന്നാൻ 5. 21) എന്റെ ജീവനെ വീണ്ടും പ്രാപിക്കേണ്ടതിനും ഞാൻ അതിനെ കൊടുക്കുന്നതുകൊണ്ടു് പിതാവു് എന്നെ സ്നേഹിക്കുന്നു.— അതിനെ കൊടുപ്പാൻ എനിക്കധികാരമുണ്ടു്. വീണ്ടും പ്രാപിക്കാനും എനിക്കധികാരമുണ്ടു്. (യോഹന്നാൻ 10: 18) യേശുക്രിസ്തു പൂർണ്ണമനുഷ്യനായിരുന്നതിനാൽ പിതാവു് അവനെ ഉയർപ്പിച്ചു എന്ന വാചകം ആവശ്യമായിരുന്നു. എന്നാൽ താൻ പൂർണ്ണദൈവമായിരുന്നതിനാൽ താൻ ഉയർത്തെഴുന്നേററു എന്ന പദപ്രയോഗവും ആവശ്യമായിരുന്നു. പുതിയ നിയമത്തിൽ ഇവ രണ്ടും കാണുന്നതിനാൽ അവ പരസ്പരവൈരുദ്ധ്യങ്ങളായി ഗണിക്കരുതു്. പിന്നെയോ തന്റെ മനുഷ്യത്വത്തേയും ദൈവത്വത്തേയും പ്രത്യേകം പ്രത്യേകം ചൂണ്ടിക്കാണിക്കുന്ന രണ്ടു പ്രസ്താവനകളായി അവയെ പരിഗണിക്കണം.

മൂന്നാം ദിവസം എന്നുള്ളതിനു പ്രത്യേക പ്രാധാന്യം വേദപുസ്തകത്തിൽ കാണുന്നുണ്ടു്. (യോനാ 1.17, 2. 10, മത്തായി 12. 40 മത്തായി 16. 21, 17. 23, 20. 19 മർക്കോസ് 9. 31, 10. 34, ലൂക്കോസ് 9. 22, 18. 33, 24. 7, 46 പ്രവൃത്തി 10. 40 1 കൊരി 15. 4 ലൂക്കോസ് 2. 46.



Printed and Published by N. M. Abraham B. A. at the Malayala Manoram Press, Kottayam.